2000

പുസ്തകശാല

# കുടുക്ക

## കുട്ടികൾക്കുള്ള നാടൻപാട്ടുശേഖരം



# കുടുക്ക

## കുട്ടികൾക്കുള്ള നാടൻപാട്ടുശേഖരം

പുസ്തകശാല
കോളച്ചേരിക്കോണം, കുറുമ്പകര-689 695
വില 10 രൂപ

(Malayalam)
**KUDUKKA**
*Folk Songs for Children*

First Edition January 2000
Copies 2000

Editor: S. Salimkumar
Typesetting: Compaqe Computers, Pathanapuram.
Printing:

Published by:
*Pusthakasaala*,
Koalasserikkonam, Kurumpakara - 689 695
Phone : 0475-352794

Price: **Rs. 10/-**

## റഫറൻസ്

1. നാടൻ കുട്ടിക്കവിതകൾ സമ്പാ: കുഞ്ഞുണ്ണിമാഷ്
2. ഒരുനൂറു നാടൻപാട്ടുകൾ സമ്പാ: കിളിമാനൂർ വിശ്വംഭരൻ
3. ഫോക് സോങ്ങ്സ് സമ്പാ: വെട്ടിയാർ പ്രേംനാഥ്
4. കുമ്മാട്ടി - എം.വി. വിഷ്ണുനമ്പൂതിരി
5. ഓണപ്പാട്ടുകൾ സമ്പാ: പുസ്തകശാല
6. ഓണവിജ്ഞാനകോശം സമ്പാ: കെ.പി.എസ്. കർത്താ
7. കേരള ഭാഷാ ഗാനങ്ങൾ സമ്പാ: ചിറയ്ക്കൽ ടി. ബാലകൃഷ്ണൻ നായർ
8. ആയിരം കടങ്കഥകൾ സമ്പാ: വേലായുധൻ പണിക്കശ്ശേരി
9. പതിനായിരം പഴഞ്ചൊല്ലുകൾ " "

ഒന്നാം കിളി വാ
രണ്ടാം കിളി വാ
വായെൻെറ ചെറുകിളി
വെള്ളം തരാം
മുറ്റത്തു കിണർ കുത്തി
നീർപ്പാലം നിറുകുത്തി
വട്ടക വച്ചിട്ടു വെള്ളം തരാം



ഒന്നാംമല കേറി ചെന്നപ്പൊഴെ കിളി
ഒന്നരവട്ടകത്തേനെടുത്തേ
തേനെടുത്താംകിളി കതിരെടുത്താംകിളി
തേനുംകൊണ്ടക്കിളി താലോലം
തങ്കത്തിത്തറുകത്തി
താലോലംകിളി താലോലം
രണ്ടാംമലകേറിച്ചന്നപ്പൊഴേ കിളി
രണ്ടരവട്ടകത്തേനെടുത്തേ
തേനെടുത്താംകിളി കതിരെടുത്താം കിളി
താലോലംകിളി താലോലം
*(അങ്ങനെപത്താംമലകേറി ....... വരെ ചൊല്ലണം)*

വിത്തും കൈക്കോട്ടും
കള്ളൻ ചക്കയിട്ടു
കണ്ടാമിണ്ടണ്ടാ
കൊണ്ടത്തിന്നോട്ടെ

മുട്ടുങ്ങലൊരു കല്യാണം
തലേന്നേവരണം
പുറത്ത്ന്നാരേം കൊണ്ട്രരുത്
(ആരോടു പറയുന്നോ അയാളുടെ
മുട്ട്, തല, പുറം എന്നിവ തൊട്ടു
കൊണ്ടു പറയണം)

കാ കാ കാക്കച്ച്യമ്മ
കല്ലിൻറിടുക്കില് മുട്ടയിട്ടു
മുട്ട തട്ടി തോട്ടിലിട്ടു
തോടടയ്ക്കാൻ കൈതവെട്ടി
കൈതവെട്ടീ തോടടച്ചു
കാക്കക്കുട്ടി കറുത്തതാണോ
വെളുത്തതാണോ?

മണലുലരണ
മുളളിതേക്കണം
പണിനോക്കണം

കാലിൻപെരുവിരലാലിൻ
വേരിലൊരിരടലിരടി

ചെറുപയറ് മണിചെറുത്
ചെറുകയറ് പിരിചെറുത്
ചെറുകിണറ് വരിചെറുത്

കിളീരുരുളി വാലുരുളി
വാലുരുളീലൊരു ചോറുരുള

അറേലരു
ലുറീലുർളി
ലുരിപ്പാല്

തപ്പോകിലുകിലും
താളോ കിലുകിലും
തപ്പാണിക്കൈകൊണ്ടു താളോലം
തപ്പോ തപ്പോ തപ്പാണി
തപ്പിലരിപ്പൊടി മഞ്ഞപ്പൊടി
ഉണ്ണിക്കും തേവർക്കും പപ്പാതി
ഗോവിന്ദ ഗോവിന്ദ ഗോവിന്ദ

ഞാനൊരു പാട്ടു പഠിച്ചിട്ടുണ്ട്
കൈതപ്പോത്തേൽ വച്ചിട്ടുണ്ട്
അപ്പംതന്നാലിപ്പം പാടാം
ചക്കര തന്നാൽ പിന്നേം പാടാം

കല്ലിൻറിടുക്കിലെ ഞണ്ടേ
കല്യാണത്തിനു പോരണ്ടേ
താലീം മാലേം വേണ്ടേ
നാലാളൊപ്പം വേണ്ടേ

ഊമാാാാാ
ഊം
താടീമേ നീരോ
ഊം
ഊമത്ത്യാരില്ലേ
ഊഉം
അരിയൊട്ടു വെയ്ക്കോ
ഊഉം
ചോറൊട്ടു ചെല്ലോ
ഊം...

എന്തെല്ലാം പുഷ്പങ്ങള്
ചൂടിവരും മാവേലി
അമ്പനല്ലതുമ്പപ്പൂവ്
ചൂടിവരും മാവേലി
ചെത്തിനല്ല ചെന്താമര
ചൂടിവരും മാവേലി
പന്തുകളി പമ്പരം കളി
ആമ്പിള്ളേർക്കാനന്ദം
തുമ്പിതുള്ളൽ ചെമ്പഴുക്കാ
പെമ്പിള്ളേർക്കാനന്ദം

കറ്റക്കറ്റക്കയറിട്ടു
കയറാലഞ്ചുമടക്കിട്ടു
നെറ്റിപ്പട്ടംപൊട്ടിട്ടു
നേരേവാതുക്കൽ നെയ്‌വച്ചു

അത്തം ചിത്തിര ചോതി
അച്ഛരൻ കെട്ടിയ വേലി
അമ്മ പൊളിച്ചിട്ടരി വച്ചു
അച്ഛരൻ വന്നു കലമ്പിച്ചു

കാത്തീലപൂത്തീ
ലിളംകൊടി വെറ്റില
നാളേക്കൊരു വട്ടിപ്പൂതരുമോ?
തുമ്പപ്പൂവേ പൂത്തിരളേ
നാളേക്കൊരു വട്ടിപ്പൂതരുമോ?

(കാക്കപ്പൂവേ, ആമ്പൽപ്പൂവേ, താമരപ്പൂവേ, പിച്ചിപ്പൂവേ, മുല്ലപ്പൂവേ ഇങ്ങനെ എത്രയെങ്കിലും പൂവുകളുടെ പേരുചേർത്ത് ആവർത്തിച്ചു ചൊല്ലാം.)

കുരങ്ങനും കുരങ്ങനും കടികൂടി
അതിലൊരുകുരങ്ങന്റെ തലപോയി
എടുക്കടാ വീരാ പുളിവാർ
കൊടുക്കടാ വീരാ പതിനാർ

പെയ്യട്ടേ മഴ പെയ്യട്ടേ
അയ്യപ്പാ മഴ പെയ്യട്ടേ
പുഞ്ചപ്പാടം കൊയ്യട്ടേ
പത്തോ നൂറോ കിട്ടട്ടേ

കോഴിക്കുഞ്ഞേ നിന്റെ
പാട്ടൊന്നു കേക്കട്ടെ
ഞാനും ചെറുപ്പത്തിക്കീയോ കീയോ

അണ്ണാറക്കണ്ണാ
തൊണ്ണൂറു വാലാ
ഒരു പൂളു മാങ്ങാ
കടം തായോ

കാരകാരപ്പഴം
കസ്തൂരി മാമ്പഴം
കൈകൊണ്ടു തൊട്ടാൽ
പഴമ്പുളിങ്ങ

അപ്പൂപ്പൻ താടിയിലുപ്പിട്ടുകെട്ടി
അമ്മൂമ്മ വന്നപ്പോളഴിച്ചിട്ടു കെട്ടി

ചക്കക്കുരുപ്പേരി മാന്നിറച്ചി
ചക്ക്ങ്ങലുണ്ണൂലി പേന്തലച്ചി

അടുക്കു മിടുക്കു
ലാണ്ടച്ചക്കട
അടാമുടാ ഡും
പിശുക്കനക്കന
കോക്കനക്കനകൈ

ആശകൊണ്ടേ മൂസ
തെങ്ങുമ്മേക്കേറി
മടലടർന്നു വീണു
മൂസ മലർന്നു വീണു
മടലടുപ്പിലായി
മൂസ കിടപ്പിലായി

ഒന്നാം തെങ്ങിലൊരുവരിയോലയ്ക്ക്
ഓലച്ചെറുകിളികൂടണഞ്ഞു
വന്നണഞ്ഞു കിളി നിന്നണഞ്ഞു കിളി
തങ്കത്തിത്തറുകത്തിത്താലോലംകിളി
താലോലം കിളി താലോലം

ആനകേറാമലേൽ
ആളുകേറാമലേൽ
ആയിരംകാന്താരി
പൂത്തിറങ്ങി

കിക്കിലുക്കം കിലുകിലുക്കം
ഉത്തരത്തിൽ ചത്തിരിക്കും

ചങ്കരങ്കുഞ്ഞിനെ വണ്ടുരുട്ടി
അതുകണ്ടു തമ്പുരാൻ കണ്ണുരുട്ടി

കാക്കേ കാക്കേ കൂടെവിടെ
കൂട്ടിനകത്തൊരു കുഞ്ഞുണ്ടോ?
കുഞ്ഞിനുതീറ്റികൊടുക്കാഞ്ഞാൽ
കുഞ്ഞുകിടന്നുകരഞ്ഞിടും
കുഞ്ഞേ കുഞ്ഞേ നീ തരുമോ
നിന്നുടെ കയ്യിലെ നെയ്യപ്പം
ഇല്ല തരില്ലീ നെയ്യപ്പം
അയ്യോ കാക്കേ പറ്റിച്ചോ
എന്നുടെ കയ്യിലെ നെയ്യപ്പം

അമ്മുക്കുട്ട്യമ്മുക്കുട്ട്യാരെപ്പോലെ
ഉമ്മത്തുംകാവിലെ പൂരംപോലെ

ആലിയാലി
മണപ്പുറത്തൊരു
മരത്ത തയ്യും തെയ്യാരണ്ട
മത്തപ്പൂത്തതും
കാ പിടിച്ചതും
വിളഞ്ഞുമൂത്തതും
കറിക്കരിഞ്ഞതും
കൂട്ടാംവെച്ചതും
നെയ്യിപ്പൊരിച്ചതും
നീയറിഞ്ഞോടി
കറുത്തവീട്ടിലെ
കറുത്തപെണ്ണേ
കുഞ്ഞാളീ

അക്കുത്തിക്കുത്താനവരമ്പേ
കല്ലേക്കൊത്തുകരിങ്കൊത്ത്

ഊരിലെയുണ്ണിക്കു പഞ്ഞമുണ്ട്
വാനിലെയുണ്ണിക്കു മഞ്ഞമുണ്ട്

ഒന്നായിരുന്നപിരി
മൂന്നായ്പിരിഞ്ഞളവു
മൂന്നും മുഴുപ്പിരികളായ്

കാകാകൃതി കനകൃതി
കാക്കേനിന്നുടെ
കൂകൂകൃതികുനകൃതി
കൂടെവിടെ?
മാകാകൃതി മരകൃതി
മാവിൻേറ
കോകോകൃതികൊനകൃതി
കൊമ്പത്താകാകൃതി
യപകൃതിയെൻകൂട്

കുടുക്ക്

അക്കരെ വിളയിൽ
തെക്കേപ്പുരയിൽ
ചക്കരകൊണ്ടൊരുതൂണ്
തൂണിനകത്തൊരു പോട്
പോടിനകത്തൊരു നൂല്
നൂലുവലിച്ചാൽ തേന്

കാട്ടിക്കുരുന്തെങ്ങോലവെട്ടി
കൂട്ടിമെടഞ്ഞങ്ങു കൂടുണ്ടാക്കി
കൂട്ടിക്കരിങ്കോഴി മുട്ടയിട്ടു
കൊത്തിപ്പിരിച്ചതു പൂവൻതന്നെ

പപ്പനാ പനപനാ
പനങ്ങായുമല്ലാ
പൊറമടലിൽ മുള്ളുണ്ട്
ചക്കയുമതല്ലാ
ഉടച്ചാൽവെളുത്തിരിക്കും
തേങ്ങായുമല്ലാ
ആട്ടിയാലെണ്ണയുണ്ട്
എള്ളുമതല്ലാ

അകമില്ലാത്തില പുറമില്ലാത്തില
ഞെട്ടില്ലാത്തില വട്ടത്തിൽ

കരയില്ലാക്കടലിലെ കൊച്ചോടം
തുഴയില്ലാതോടുന്ന കൊച്ചോടം

കൊച്ചീക്കാരത്തിക്കൊച്ചുപെണ്ണേ
നിനക്കെങ്ങനെകിട്ടിയീ കുപ്പിവള ?
കൊച്ചീക്കോട്ടയ്ക്കു കുമ്മിയടിച്ചപ്പം
കൊച്ചച്ചരൻ തന്നതീ കുപ്പിവള.
കൊച്ചീക്കാരത്തിക്കൊച്ചുപെണ്ണേ
നിനക്കെങ്ങനെകിട്ടിയീ പാദസരം?
കുമ്മിയടിക്കുവാൻ കൂട്ടത്തിപോയപ്പം
സമ്മാനംകിട്ടിയീപ്പാദസരം.
കൊച്ചീക്കാരത്തിക്കൊച്ചുപെണ്ണേ
നിനക്കെങ്ങനെകിട്ടിയീ മുത്താക്ക് ?
കൊച്ചീക്കായലിൽ കപ്പലിൽ വന്നവർ
കല്പിച്ചുതന്നതീ മുത്താക്ക്.
കൊച്ചീക്കാരത്തിക്കൊച്ചുപെണ്ണേ
നിനക്കെങ്ങനെകിട്ടിയീ കണ്ണിളക്കം?
മാനത്തുപൊന്നിൻെറ വിത്തു വിതച്ചവർ
മാനിച്ചു തന്നതീക്കണ്ണിളക്കം.

അപ്പുക്കുട്ടാ തൊപ്പക്കണ്ണാ
എപ്പക്കല്യാണം?
തവളക്കണ്ണൻ പാടം കൊയ്താ
ലപ്പക്കല്യാണം.

ഓണമുണ്ണുന്നേരമില
ത്തുമ്പിൽവന്നുവീഴും
കാണുമെന്നാൽകൈയിലാക്കി
പിള്ളേരടികൂടും
കാച്ചിടുന്ന വാസനയാൽ
നാക്കിൽ വെള്ളമൂറും
പച്ചയായി പിച്ചിത്തിന്നാൽ
പല്ലിലൊട്ടിക്കേറും
അമ്പിളിമാമനേപ്പോൽ
വട്ടമൊത്തിരിക്കും
അമ്പോടതിൻ പേരുചൊല്ലിൻ
ബാലരായനിങ്ങൾ

ചക്കിപ്പരുന്തേ കീയോ കീയോ
നീയെൻെറ മക്കളെ കീയോ കീയോ
നേരംവെളുക്കട്ടെ കീയോ കീയോ
ഞാൻ നിൻെറ മക്കളേം കീയോ കീയോ

പേഴിലയേഴില
പേഴേഴിലയൊരു
പാഴിലയല്ലാ വീഴില്ലാ

ആലത്തൂരാലിൻമേലഞ്ചാറു ചക്ക
കളിയല്ലചങ്ങായീ ഞാമ്പോയിക്കണ്ടേ
ഉണ്ണിയുറുമ്പിൻെറ കാതുകുത്തീ
തെങ്ങുമുറിച്ചു കുരടുമിട്ടു
കളിയല്ലചങ്ങായീ ഞാമ്പോയിക്കണ്ടേ
കോഴിക്കോട്ടങ്ങാടിക്കപ്പലോടി
കളിയല്ലചങ്ങായീ ഞാമ്പോയിക്കണ്ടേ
കൊച്ചീലഴിമുഖം തീപിടിച്ചു
പഞ്ഞിക്കെട്ടിട്ടാ തീ കെടുത്തി
കളിയല്ലചങ്ങായീ ഞാമ്പോയിക്കണ്ടേ
ഗോപുരം തിങ്ങി രണ്ടീച്ച ചത്തൂ
നൂറ്റുകുടത്തിൽപ്പത്താന വീണു
കളിയല്ലചങ്ങായീ ഞാമ്പോയിക്കണ്ടേ

എത്താക്കൊമ്പത്തെ ളമ്പുളിങ്ങ
എത്തിച്ചു പൊട്ടിക്കും കുമ്മാട്ടി
കുണ്ടുകിണറ്റിൽ കുറുവടി പോയാൽ
കുമ്പിട്ടെടുക്കും കുമ്മാട്ടി
തേങ്ങാമരമതുകായ്ക്കണമെങ്കിൽ
കുമ്മാട്ടിക്കൊരു തേങ്ങ കൊടുപ്പിൻ
മാങ്ങാമരമതു കായ്ക്കണമെങ്കിൽ
കുമ്മാട്ടിക്കൊരു മാങ്ങകൊടുപ്പിൻ

നാറാണൻ
നത്തുകണ്ണൻ
എട്ടുപൂച്ച
ചുട്ടുതിന്നു

അയ്യപ്പന്റമ്മ നെയ്യപ്പം ചുട്ടു
കാക്ക കൊത്തി കടലിലിട്ടു
മുക്കോപ്പിള്ളേരു മുങ്ങിയെടുത്തു
തട്ടാപ്പിള്ളേരു തട്ടിയെടുത്തു
വാണിയപ്പിള്ളേരു വായിലിട്ടു

ചൂ ചൂ ചുണ്ടങ്ങാ
ചൂണ്ടിച്ചെന്നാൽ നാരങ്ങാ

പൊട്ടിപുറ
ത്തഴകിലക
ത്തെത്തീടുക
ശീവോതി

ഒന്നാം കുന്നിന്മേ
ലോരടിമണ്ണിന്മേ
ലൊന്നല്ലോ മങ്കമാർ പാലനട്ടു
പാലയ്ക്കില വന്നു പൂവന്നു കാ വന്നു
പാലയ്ക്കു പാൽകൊടു പാർവ്വതിയേ

ഒന്നാംകുന്നിന്മേ
ലോരടിമണ്ണിൻമേ
ലോരായിരംകിളി
കൂടുവച്ചു
കൂട്ടിന്നിളംകിളി താമരപ്പൈങ്കിളി
താണിരുന്നാടുന്ന പൊന്നോല

മഴപെയ്യണ പെയ്യലിലേ
ഇടിവെട്ടണ വെട്ടലിലേ
എൻറമ്മ കുന്നത്ത്
തിന കാക്കാൻ പോയല്ലോ

ഒന്നുമൊന്നും രണ്ട്
പൊഴേലൊരു ഞണ്ട്
രണ്ടും രണ്ടും നാല്
പശൂനൊരു വാല്
മൂന്നും മൂന്നും ആറ്
തൂശനെലേ ചോറ്
നാലും നാലും എട്ട്
കോട്ടവാതിൽപൂട്ട്
അഞ്ചും അഞ്ചും പത്ത്
പൊത്തിലൊരു നത്ത്

പൂക്കാട്ടുണിച്ചിരേ
പൂപ്പറിപ്പാനുണ്ടോ?
ഞാനില്ല വട്ടില്ല
വട്ടിക്കുകയറില്ല
ഉടുപ്പാൻ തുണിയില്ല
വാതിലിനു പൂട്ടില്ല
ഉമ്മറത്താളില്ല
പൂവേപൊലി
പൂവേപൊലി
പൂവേപൊലി പൂവേ

കാറ്റേ കാറ്റേ എങ്ങോട്ടു പോണു
തെക്കോപ്പോണു
എന്തിനു പോണു
തീക്കു പോണു
എന്തു തീയ്
ഉമിത്തീയ്
എന്തുമി
നീറുമി
എന്തു നീറ്
പനനീറ്
എന്തു പന
ഏറ്റു പന
എന്തേറ്റ്
കൊടിയേറ്റ്

അടയ്ക്കാത്തൊണ്ടിൽ
ഒഴക്കരിവെച്ചു
രാമോനുണ്ടു കൂമോനുണ്ടു
കൂമത്തിമക്കള് പത്താളുണ്ടു
വേലിക്കത്തത്ത ഞെളിഞ്ഞിരുന്നുണ്ടു
പിന്നേം കെടക്കുന്നുണ്ടെട്ടുവട്ടിച്ചോറ്

അത്തിന്തോ തിന്തീന്തോ
തന തീന്തോ തിനിന്തോ
തന തീന്തോ തിന്തീന്തോ
തന തീന്തോ തിനിന്തോ

കീരീ കീരീ കിണ്ണം താ
കിണ്ണത്തിലിട്ടു കിലുക്കിത്താ
അങ്ങേത്തലയ്ക്കപ്പൊക്കിത്താ
ഇങ്ങേത്തലയ്ക്കത്താത്തിത്താ
കല്ലും നെല്ലും പോക്കിത്താ
നല്ലരിവെച്ചു വിളമ്പിത്താ

പാട്ടെല്ലാം പാടി
പഴമ്പാളെക്കെട്ടി
വേലത്താങ്കോണി
ലെരുത്തിലേത്തൂക്കി

ഓതറവളവി
ലൊരകവളവിലൊ
രിളയുതളത്തേൽ
പത്തിരുപത്തിഞ്ഞിളയുതളങ്ങ

ഉരുളനൊ
രുരുളി
ലുരിമൂതിര

ചരലി
ലൊരുരലി
ലൊരെലി

വടകരവളവിലൊരറുപതുതെങ്ങു
ണ്ടറുപതുതെങ്ങിനുമറുപതുപൊത്തു
ണ്ടറുപതുപൊത്തിലുമറുപതുനത്തു
ണ്ടെന്നാൽനത്തിനുകണ്ണെത്ര?

കഥകഥ രായരേ
കസ്തൂരി രായരേ
കാഞ്ഞിരംകോട്ടമ്പലത്തിൽ
തേങ്ങമൂത്തിളന്നീരായി

മുന്നപ്പോന്നാനേടെ
പൊറേറ്റണ്ടാന
പൊറേപ്പോന്നാനേടെ
മുന്നേറ്റണ്ടാന

ആഴീ തോഴീ കൈവീശ്
അമ്മയെടുക്കാൻ കൈവീശ്
അച്ഛനെടുക്കാൻ കൈവീശ്
അപ്പം തിന്നാൻ കൈവീശ്
മുത്തം കിട്ടാൻ കൈവീശ്
ആഴീ തോഴീ കൈവീശ്

വാപനങ്കിളി
പോപനങ്കിളി
പച്ചപ്പനങ്കിളി
പൊന്നുങ്കിളി

[illegible]
[illegible]
[illegible]

ഒന്നാനാം മതിലകത്ത്
ഒന്നല്ലോ പൊന്നിലഞ്ഞി
പൊന്നിലഞ്ഞിപ്പൂ പെറുക്കാൻ
പോരിൻ പോരിൻ തോഴിമാരേ
ഞങ്ങളാരും പോരുന്നില്ല
മതിലകത്ത് കണ്ണനുണ്ട്
കയ്യിലമ്പും വില്ലുമുണ്ട്

വഴിയിൽകണ്ട കുതിരക്ക്
വൈക്കോൽത്തിരി കടിഞ്ഞാൺ

മുത്തോർ ചൊല്ലും മുതുനെല്ലിക്കേം
ആദ്യം കയ്ക്കും പിന്നെ ഇനിക്കും

ഹരിമാധവനേ
ഞാനൊരു ചേരേ കണ്ടു
ചേര വാലുയർത്തി
ഞാനൊരു കാലുയർത്തി
ചേരയൊരു പൊട്ടിൽ കേറി
ഞാനൊരു വീട്ടിൽ കേറി

വിശക്കാതിരിക്കാൻ
വരം തരാം
പഴങ്ങഞ്ഞിയുണ്ടേൽ
തന്നാട്ടേ

നീയും റാണി
ഞാനും റാണി
ആരുകോരും തണ്ണീര്

കഴുതയുടുത്തു
പുലിത്തോല്
കഴുതയ്ക്കിപ്പം
കരയാൻ മേലാ

കറുത്തപെണ്ണേ
കരിങ്കുഴലീ
നിനക്കൊരുത്തൻ
കിഴക്കുദിച്ചു
മലകൾവെട്ടി
തിനവിതച്ചേ
തിനതിന്നാൻ
കിളിയറങ്ങി
കിളിയടിപ്പാൻ
പെണ്ണിറങ്ങി
പെണ്ണിൻെറ
കയ്യിലല്ലോ
കുപ്പിവള
വളകിലുക്കം
കേട്ടപാടെ
കിളിപറന്നേ
മലകടന്നേ

വിളങ്ങാ മടയൻ
വിറകിനു പോയാൽ
വിറകുകിട്ടിയാലും
വള്ളി കിട്ടില്ല

ഓടിച്ചെന്നു
ഞാനവനെന്നെ മറിച്ചിട്ടു
കൊടുത്തുഞാനവൻ
എനിക്കിട്ടു രണ്ട്

ഉരലിലിരുന്നു പറഞ്ഞു ഞാൻ
ഉലക്ക വരുന്നേ രക്ഷിക്കൂ

കക്കക്കക്ക മൂടിയും
മൂടിയ മൂടിയ കക്കും

നരിയൂരുവിട്ടു
പുലിയൂരു പോയി
പുലിയൂരും നരിയൂരായി

ചൊല്ലു പോയാൽ
പല്ലു പോയി
പല്ലുപോയാൽ
ചൊല്ലു പോയി

പുതുക്കത്തിലെ അമ്മായി
വറുത്തിട്ടും പൊരിച്ചിട്ടും
പഴക്കത്തിലെ അമ്മായി
കരിച്ചിട്ടും പുകച്ചിട്ടും

കണക്കപ്പിള്ളേടെ വീട്ടിൽ
വറക്കലും പൊരിക്കലും
കണക്കു നോക്കുമ്പോൾ
കരച്ചിലും പിഴിച്ചിലും

നടക്കുമ്പം നാടും പടേം
കിടക്കുമ്പം പായും തലോണേം

ചുണ്ടങ്ങാ കാപ്പണം
ചുമട്ടുകൂലി മുക്കാപ്പണം

പുരവിഴുങ്ങിക്കു
കതകു പപ്പടം

പട്ടും പട്ടാടയും
പെട്ടിയിൽ വച്ചിട്ട്
കാൽമുഴം പഴന്തുണി
ക്കോടി നടക്കുന്നു

തൻകയ്യിൽ കാണം
മറുകയ്യിൽ പോയാൽ
അക്കാണം വക്കാണം

പേടിച്ചോടി കാടനെ
ചെന്നുകേറീ പുലിവായിൽ

പട്ടുക്കോട്ടയ്ക്കേതുവഴി ?
കൊട്ടപ്പാക്കിനു പത്തുപണം.

പൊടിമീനെല്ലാം
പെരുമീനിന്നിര

കൊട്ടിയിലൊരു തുള്ളുണ്ടെങ്കിൽ
കൊട്ടപ്പുറവും സിംഹക്കുട്ടി

പിടിച്ചുവച്ചാൽ ഗണപതി
ചവിട്ടിത്തേച്ചാൽ ചാണകം

കാപ്പിലു മാന്തോ കാപ്പ്രിയിടോ
അപ്പാമ്മക്കു കൊടോ കൊടോ

പൊണ്ണത്തടിയനെ എന്തിനു കൊള്ളാം
വല്യ പുരയ്ക്കൊരു തൂണിനു കൊള്ളാം

മിടുമിടുക്കൻ കാതിൽക്കടുക്കൻ
ഇടിവെട്ടുമ്പോൾ കട്ടിൽക്കീഴിൽ

മുത്തിനാൽ കോരി മുറം നിറച്ചു
പവിഴത്താൽ കോരി പറ നിറച്ചു

• • • • • • • • • • •